# ആരാധനാജീവിതത്തിൽ
# അധിഷ്ഠിതമായ ആദ്ധ്യാത്മീകത

മനുഷ്യരുടെ ദൈവത്തിങ്കലേക്കുള്ള പ്രയാണത്തിൽ എല്ലാമതങ്ങളും ആത്മീയജീവിതത്തിനു പ്രാധാന്യം നൽകുന്നു. ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിലേക്കുതന്നെ തിരിച്ചുപോകണം. ദൈവം കാണിച്ചുതരുന്ന വഴിയിലൂടെ അതുവേണംതാനും. സ്വന്തം ഇഷ്ടം അനുസരിച്ചല്ല അതു ചെയ്യേത്. പിശാചിന്റെ പ്രേരണമൂലം മനുഷ്യൻ പാപം ചെയ്തപ്പോൾ ദൈവത്തിന്റെ ഈ മനോഹരമായസംവിധാനമാണ് മനുഷ്യൻ തെറ്റിച്ചത്. ആദ്ധ്യാത്മീകത എന്നു പറയുന്നത് ദൈവത്തിന്റെ പദ്ധതിയിലേക്കുള്ള തിരിച്ചുപോക്കാണ്. ആദ്ധ്യാത്മീകത എന്ന ആശയം നിർവ്വചിക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. അത് പ്രത്യേകവിധത്തിലുള്ള ഒരു ദൈവാനുഭവമാണ്. ഇപ്രകാരമുള്ള ദൈവാനുഭവവും ദൈവസംസർഗവും ഓരോവ്യക്തിക്കും ലഭ്യമാകുന്നത് പ്രധാനമായും അവരവരുടെ സഭയിലെ ആരാധനക്രമത്തിലൂടെയാണ്. അതുകൊ് ആരാധനക്രമവുമായി ആദ്ധ്യാത്മിക വീക്ഷണത്തിന് അഭേദ്യ ബന്ധമു്. ആരാധനക്രമത്തിൽ അധിഷ്ഠിതമായ ആദ്ധാത്മികതയ്ക്കാണ് പൗരസ്ത്യസഭകൾ പ്രാധാന്യം നൽകുന്നത്. അതിനോടൊപ്പം, പരമ്പരാഗതമായ ഭക്താനുഷ്ഠാനങ്ങൾക്കും (pious devotions) വ്യക്തിപരമായ പ്രാർത്ഥനകൾക്കും (private prayers) ആദ്ധാത്മികതയിൽ സ്ഥാനമു്. ഓരോ സഭയും തങ്ങളുടെ ജീവിത പശ്ചാത്തലവുമായി ബന്ധപ്പെട്ട് വളർത്തിയെടുത്ത ഒരു ഘടകമാവണം ആദ്ധാത്മികത.

പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടുകയും സ്വാധീനിക്കപ്പെടുകയും ചെയ്യുന്ന ജീവിതമാണ് ക്രിസ്തീയ ആദ്ധ്യാത്മികജീവിതം. ക്രിസ്തുവിന്റെ സാദൃശ്യത്തോട് നമ്മെ അനുരൂപരാക്കാനും ദൈവമക്കളാക്കാനുമാണ് ദൈവം തന്റെ പുത്രൻവഴി പരിശുദ്ധാത്മാവിനെ നമുക്കു നൽകുന്നത് (റോമ 8:14-16;29). അതിനാൽ ശരീരത്തിന്റെ പ്രവണതകളെ ആത്മാവിനാൽ നിഹനിക്കുന്ന പ്രക്രീയയാണ് ആദ്ധ്യാത്മികത. അതുവഴി ജഡത്തിന്റെ വ്യാപാരങ്ങളെ ഇല്ലാതാക്കി ആത്മാവിന്റെ ഫലങ്ങളായ സ്നേഹം, ആനന്ദം, സമാധാനം, ക്ഷമ, ദയ, നന്മ, വിശ്വസ്തത, സൗമ്യത, ആത്മസംയമനം ഇവ നമ്മിലുളവാകും (ഗലാ 5:16-26). ക്രിസ്തീയ കൂട്ടായ്മയെ പടുത്തുയർത്തുന്ന പരിശുദ്ധാത്മനൽവരങ്ങൾ അവിടെ പ്രകടമാവുകയും ചെയ്യുന്നു (1 കോറി 12:4-11; റോമ 12:6-8; എഫേ 4:11-13).

ഒരു സഭാസമൂഹത്തിന്റെ വ്യക്തിത്വം അപ്പസ്തോലിക ക്രിസ്താനുഭവത്തെയും അതുൾക്കൊ സമൂഹത്തിന്റെ ജീവിത പശ്ചാത്തലത്തെയും ആശ്രയിച്ചാണിരിക്കുന്നത്. ക്രിസ്തുവിന്റെ ജീവിതവുമായി താദാത്മ്യം പ്രാപിച്ചുകൊാണ് അപ്പസ്തോലന്മാർ അനുഭവത്തിന്റെ തലത്തിലേക്കുയർന്നത്. ചരിത്രപരമായി ക്രിസ്തുസംഭവങ്ങൾക്കു സാക്ഷ്യം വഹിക്കുവാനും അടുത്ത് അനുകരിക്കുവാനും ഏറ്റവും ഭാഗ്യം ലഭിച്ചത് അപ്പസ്തോലന്മാർക്കാണ്. ഓരോ അപ്പസ്തോലനും ക്രിസ്തുവിനെ അനന്യമായരീതിയിൽ അഭിമുഖം ദർശിക്കുകയും, അനുഭവിക്കുകയും, പ്രഖ്യാപിക്കുകയും ഏറ്റുപറയുകയും ചെയ്തു. ഉദാഹരണമായി, ഭാരതത്തിന്റെ അപ്പസ്തോലനായ മാർത്തോമ്മാശ്ലീഹായ്ക്ക് മൂന്നു സന്ദർഭങ്ങളിലായി പ്രത്യേകമായരീതിയിൽ ക്രിസ്താനുഭവം പ്രാപിക്കുവാൻ സാധിച്ചതായി സുവിശേഷംതന്നെ സാക്ഷ്യംവഹിക്കുന്നു (യോഹ 11:16; 14:5-6; 20:24-29). പെന്തിക്കൊസ്തി അനുഭവത്തോടുകൂടി പരിശുദ്ധാത്മാവിന്റെ ശക്തിയാൽ അപ്പസ്തോലന്മാർ യേശുവിനെ കർത്താവും ക്രിസ്തുവുമായി പ്രഘോഷിക്കുവാൻ തുടങ്ങി. അവർ കേട്ടതും

സ്വന്തം കണ്ണുകൊു കതും സൂക്ഷിച്ചുവീക്ഷിച്ചതും കൈകൊു സ്പർശിച്ചതുമായവയെപ്പറ്റി പ്രസംഗിച്ചു (1 യോഹ 1:1). അങ്ങനെ സഭയുടെ ഉത്ഭവത്തിനു നിദാനമായി നിലകൊള്ളുന്നത് അപ്പസ്തോലന്മാരുടെ അനന്യമായ ക്രിസ്തുസാക്ഷ്യമാണ്. അതുപോലെ ജീവിതപശ്ചാത്തലവുമായി ബന്ധപ്പെട്ട് ഓരോ പ്രാദേശിക സഭാസമൂഹവും തങ്ങളുടേതായ സഭാവ്യക്തിത്വത്തിനു രൂപംകൊടുത്തു. മറ്റുസഭാസമൂഹങ്ങളിൽനിന്നു വ്യതിരിക്തമായ രീതിയിൽ ഓരോ ക്രൈസ്തവസമൂഹത്തിന്റെയും ആരാധനക്രമത്തിലും, ആദ്ധ്യാത്മികവീക്ഷണത്തിലും ദൈവശാസ്ത്രത്തിലും ഭരണസംവിധാനത്തിലും തങ്ങളുടേതായ രീതി വളർത്തിയെടുത്തു. അതുകൊ് ഈ നാലു ഘടകങ്ങളാണ് സഭകളെ വ്യക്തിഗത സഭകളാക്കുന്നത്. ഈ ഘടകങ്ങളാണ് അവയുടെ തനിമ നിലനിർത്തുന്നത് (രാം വത്തിക്കാൻ കൗൺസിൽ-എക്യുമേനിസം. നമ്പർ 15-17). ഇവയിൽ പരമപ്രധാനം ആരാധനക്രമംതന്നെ. കാരണം ദൈവത്തെ ആരാധിക്കുവാനായി വിളിച്ചുകൂട്ടപ്പെട്ടവരുടെ സമൂഹമാണ് സഭ. ആരാധനയിൽനിന്നുരുത്തിരിയുന്ന ജീവിതശൈലിയാണ് ആദ്ധ്യാത്മീകത. ഇതിനു നട്ടെല്ലായി നിലകൊള്ളുന്നതത്രേ ദൈവശാസ്ത്രം.

## ക്രിസ്തീയ ആരാധന

എല്ലാ മതങ്ങൾക്കും ആരാധനയു്. കാരണം, എല്ലാ മനുഷ്യർക്കും ദൈവത്തെ ആരാധിക്കാൻ കടമയു്. സൃഷ്ടാവിന്റെ പരമാധികാരത്തെ ഏറ്റുപറയുക സൃഷ്ടികളുടെ ചുമതലയാണ്. അവർ ദൈവത്തെ പാടിസ്തുതിക്കുകയും നന്ദിനിറഞ്ഞ ഹൃദയത്തോടെ ആരാധിക്കുകയും വേണം (വെളി 4:11). മനുഷ്യഹൃദയങ്ങളിൽ ദൈവാരാധനയ്ക്കുള്ള ആഗ്രഹം സ്വതവേ ു്. അതുകൊാണ് എല്ലാ മതങ്ങളും ദൈവാരാധനയ്ക്കുള്ള രീതികൾ നിശ്ചയിച്ചിരിക്കുന്നത്.എന്നാൽ ക്രിസ്തീയ ആരാധനയ്ക്ക് ചില പ്രത്യേകതകൾ ു്. ക്രിസ്തു തന്നെ അവ വെളിപ്പെടുത്തിയിരിക്കുന്നു. സമരിയാക്കാരി സ്ത്രീയുമായുള്ള സംഭാഷണത്തിനിടയിലാണ് ക്രിസ്തു ആരാധനയെക്കുറിച്ചു പരാമർശിച്ചത്. യഥാർത്ഥ ആരാധനാസ്ഥലത്തെക്കുറിച്ചുള്ള സമരിയാക്കാരി സ്ത്രീ.യുടെ ചോദ്യത്തിനു മറുപടിയായിട്ടാണ് യഥാർത്ഥ ആരാധന എന്താണെന്ന് ക്രിസ്തു പറഞ്ഞത്:

> ദൈവം ആത്മാവാണ്. അവിടുത്തെ ആരാധിക്കുന്നവർ ആത്മാവിലും സത്യത്തിലുമാണ് ആരാധിക്കേത് (യോഹ 4:24).

അതുകൊ് ആത്മാവിലും സത്യത്തിലുമുള്ള ആരാധന എന്നത് ക്രിസ്തീയ ആരാധനയുടെ പ്രത്യേകതയായി കണക്കാക്കണം. അതാണ് ദൈവത്തിന്റെ ഇഷ്ടം. അതനുസരിച്ചാണ് ദൈവത്തെ ആരാധിക്കേത്. അല്ലാതെ നമ്മുടെ ഇഷ്ടമനുസരിച്ചല്ല.മറ്റു മതങ്ങളുടെ ആരാധനകളിൽനിന്ന് ക്രിസ്തുമതത്തിന്റെ ആരാധന വേർതിരിച്ചറിയാൻ സാധിക്കും.

## ആത്മാവിലുള്ള ആരാധന

ആത്മാവിൽ ആരാധിക്കണമെന്ന് യേശു പറഞ്ഞപ്പോൾ എന്താണ് അർത്ഥമാക്കിയത്? ആത്മാവിൽ ആരാധിക്കുകയെന്നാൽ, ദൈവമക്കളെപ്പോലെ ആരാധിക്കുക എന്നർത്ഥമാകുന്നു. പ്രാർത്ഥന ദൈവത്തോടുള്ള സംഭാഷണമാണ്. മക്കൾ സ്വന്തം പിതാവിനോടു സംസാരിക്കുന്ന വിധത്തിൽ ദൈവത്തോടു സംഭാഷണം ചെയ്യുന്നതാണ് ക്രിസ്തീയ പ്രാർത്ഥന. പാപത്തിനു മുമ്പ് ആദാമും ഹവ്വായും ദൈവത്തോടു സംഭാഷണം ചെയ്തിരുന്നത് അപ്രകാരമായിരുന്നു. ദൈവം ആദാമിനെയും ഹവ്വായെയും എല്ലാദിവസവും വൈകുന്നേരം തോട്ടത്തിൽ സന്ദർശിക്കുമായിരുന്നു. ആദിമാതാപിതാക്കൾ സ്വതന്ത്രമായി ദൈവത്തെ സമീപിക്കുകയും സംസാരിക്കുകയും ചെയ്തിരുന്നു. പക്ഷേ പാപം ചെയ്ത

തിനു ശേഷം അവർ അവിടുത്തെ മുമ്പിൽനിന്നു മാറി.

> വെയിലാറിയപ്പോൾ ദൈവമായ കർത്താവ് തോട്ടത്തിൽ ഉലാത്തുന്നതിന്റെ ശബ്ദം അവർ കേട്ടു. പുരുഷനും ഭാര്യയും അവിടുത്തെ മുമ്പിൽനിന്നു മാറി (ഉൽപ 3:8).

പാപത്തിനു മുമ്പ് അവർ ദൈവമക്കളെപ്പോലെ പെരുമാറി. എന്നാൽ പാപത്തിനു ശേഷം അവർക്ക് ദൈവമക്കളുടെ സ്വാതന്ത്ര്യം നഷ്ടപ്പെട്ടു. അവർക്കു ഭയമായി. ഇനി അവർക്കു യഥാർത്ഥത്തിൽ പ്രാർത്ഥിക്കുവാൻ സാധിക്കുകയില്ല. പാപം വഴിയായി ദൈവ പുത്ര സ്ഥാനം അവർ നഷ്ടപ്പെടുത്തി. ആ സ്ഥാനം വീടെുക്കാതെ അവർക്കു വേ വിധത്തിൽ പ്രാർത്ഥിക്കാൻ സാധിക്കില്ല. ദൈവവുമായി സ്നേഹ സംഭാഷണം നടത്താൻ അവർ വീും ദൈവമക്കളാകണം. പരിശുദ്ധാത്മാണ് നമ്മെ വീും ദൈവമക്കളാക്കുന്നത്.

> ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവരെല്ലാം ദൈവത്തിന്റെ പുത്രന്മാരാണ്. നിങ്ങളെ വീുംഭയത്തിലേക്കു നയിക്കുന്ന അടിമത്തത്തിന്റെ ആത്മാവിനെയല്ല, മറിച്ച്, പുത്രസ്വീകാരത്തിന്റെ ആത്മാവിനെയാണ് നിങ്ങൾ കൈക്കൊിരിക്കുന്നത്. ഈ ആത്മാവുമൂലമാണ് നാം ആബാ പിതാവേ എന്നു വിളിക്കുന്നത്. നാം ദൈവത്തിന്റെ മക്കളാണെന്ന് ഈ ആത്മാവ് നമ്മുടെ ആത്മാവിനോടു ചേർന്ന് സാക്ഷ്യം നൽകുന്നു (റോമ 8:14-16).

ആത്മാവിൽ ആരാധിക്കണമെന്ന് യേശു പറഞ്ഞതിന്റെ അർത്ഥം ഇപ്പേൾ കൂടുതൽ വ്യക്തമാണ്. ദൈവമക്കളെപ്പോലെ പ്രാർത്ഥിച്ചാലേ ക്രിസ്തീയ ആരാധന ആവുകയുള്ളു. പരിശുദ്ധാത്മാവിന്റെ സഹായം അതിന് അത്യാവശ്യമാണ്. അതുകൊാണ് വി. പൗതോസ് ശ്ളീഹാ ഇപ്രകാരം പറയുന്നത്.

> നമ്മുടെ ബലഹീനതയിൽ ആത്മാവ് നമ്മെ സഹായിക്കുന്നു. വേവിധം പ്രാർത്ഥിക്കേതെങ്ങനെയെന്നു. നമുക്കറിഞ്ഞുകൂടാ. എന്നാൽ അവാച്യമായ നെടുവീർപ്പുകളാൽ ആത്മാവു തന്നെ നമുക്കുവേി മാദ്ധ്യസ്ഥം വഹിക്കുന്നു (റോമ 8:26).

മാമോദീസാ മൂലം നമുക്ക് ഈ ഭാഗ്യമാണ് ലഭിക്കുന്നത്. പരിശുദ്ധാത്മാവ് നമ്മിൽ അധിവസിക്കുകയും നമ്മെ ദൈവത്തിന്റെ മക്കളാക്കുകയും ചെയ്യുന്നു. അതുവഴി ആത്മാവിൽ പ്രാർത്ഥിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു. ക്രിസ്തു ഈ ലോകത്തിലേക്കു വന്നത് നമ്മെ ദൈവമക്കളാക്കുവാനാണ്.

> തന്നെ സ്വീകരിച്ചവർക്കെല്ലാം, തന്റെ നാമത്തിൽ വിശ്വസിക്കുന്നവർക്കെല്ലാം, ദൈവമക്കളാകാൻ അവൻ കഴിവു നൽകി (യോഹ 1:12).

പരിശുദ്ധാത്മാവിനെ സമൃദ്ധമായി ചൊരിഞ്ഞുകൊാണ് ഈ കഴിവ് ക്രിസ്തു നല്കിയത്.

> നിങ്ങൾ മക്കളായതുകൊ് ആബ്ബാ പിതാവേ എന്നു വിളിക്കുന്ന തന്റെ പുത്രന്റെ ആത്മാവിനെ ദൈവം നമ്മുടെ ഹൃദയത്തിലേക്ക് അയച്ചിരിക്കുന്നു (ഗലാ 4:6).

## സത്യത്തിലുള്ള ആരാധന

വി.ഗ്രന്ഥത്തിലെ സത്യം ബുദ്ധിയുടെ സമ്മതത്തിനുള്ള വിഷയമല്ല. ഒരുവന്റെ വ്യക്തിപരമായ ജീവിത സമർപ്പണം ആവശ്യപ്പെടുന്ന യാഥാർത്ഥ്യമാണ്.*എമെത്* എന്ന ഹീബ്രു പദമാണ് പഴയനിയമത്തിൽ ഉപയോഗിച്ചിരിക്കുന്നത്. അതിനു വിശ്വസ്തത, ആശ്രയിക്കാവുന്നത്, ഒരിക്കലും മാറ്റമില്ലാത്തത് എന്നൊക്കെ അർത്ഥമു്. കർത്താവ് സത്യദൈവമാണെന്നു പഴയനിയമം പറയുമ്പോൾ (2 ദിന 15:3, നിയ 32:4) വ്യാജദൈവമല്ലാത്തവൻ എന്നതിലുപരി തന്റെ ജനത്തിന് ആശ്രയിക്കാവുന്നവൻ എന്നാണർത്ഥം. ഉടമ്പടിയോടും വാഗ്ദാനങ്ങളോടും കർത്താവെന്നും വിശ്വസ്തനായിരുന്നു (നിയ 7:9, സങ്കീ 31:6). പുതിയനിയമത്തിൽ സത്യത്തെ അനുസരിക്കുകയും (റോമ 2:8. ഗലാ 5:7) സത്യം പ്രവർത്തിക്കുകയുമാണ് (1 യോഹ 1:6).സത്യത്തെ സ്നേഹിക്കുകയും (2 തെസ്സ 2:10) സത്യത്തോടു

വിധേയത്വം കാണിക്കുകയുമാണ് (1 പത്രോ 1:22) അത്. *യേശു തന്നെയാണ് വഴിയും സത്യവും ജീവനും (യോഹ 14:6). കൃപയും സത്യവുമാകട്ടെ യേശുക്രിസ്തു വഴി ഉായി (യോഹ 1:17).* ഈ സത്യമാണ് നമ്മെ സ്വതന്ത്രരാക്കുന്നത് (യോഹ 8:32). ആത്മാവാണ് സത്യം (1യോഹ 5:6). അതുകൊാണ് യേശു പറഞ്ഞത്: *സത്യാത്മാവു വരുമ്പോൾ നിങ്ങളെ സത്യത്തിന്റെ പൂർണ്ണതയിലേക്കു നയിക്കും* (യോഹ 16:13). സത്യത്തിനു സാക്ഷ്യം നല്കാൻ വന്ന യേശു, എന്താണു സത്യം എന്ന പീലാത്തോസിന്റെ ചോദ്യത്തിനു നേരിട്ടു മറുപടി നല്കിയില്ല (യോഹ 18:37-38). എന്നാൽ തന്റെ പ്രവൃത്തികൊ് സാക്ഷ്യം നല്കി. കുരിശിലെ മരണമായിരുന്നു യേശുവിനു സത്യം. സ്വർഗസ്ഥനായ പിതാവിന്റെ ഇഷ്ടം പൂർണ്ണമായി നിറവേറ്റുകയായിരുന്നു അത്. പിതാവിന്റെ തിരുവിഷ്ടം പൂർണ്ണമായി നിറവേറ്റിയതുകൊാണ് യേശുതന്നെ സത്യമായത്. അതുകൊ് ദൈവത്തിന്റെ ഇഷ്ടം ചെയ്യുകയാണ് സത്യം. സത്യത്തിലുള്ള ആരാധനയെക്കുറിച്ച് വി.പൗലോസ് അപ്പസ്തോലൻ പറയുന്നു. *നിങ്ങളുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവബലിയായി സമർപ്പിക്കുവിൻ. ഇതായിരിക്കണം നിങ്ങളുടെ യഥാർത്ഥമായ ആരാധന* (റോമ 12:1).

## ആരാധന ക്രിസ്താനുഭവത്തിൽനിന്ന്

എങ്ങനെയാണ് ആത്മാവിലും സത്യത്തിലും ആരാധിക്കുവാൻ കഴിയുക? അതിനുള്ള ഉത്തരം സമരിയാക്കാരി സ്ത്രീയുടെ യേശുവുമായുള്ള സംഭാഷണത്തിൽത്തന്നെയു് .(യോഹ 4:9-26)

> സമരിയാക്കാരി സ്ത്രീ യേശുവിനെ ആദ്യം കപ്പോൾ നീ എന്നു സംബോധന ചെയ്യുകയും ഒരു യഹൂദനെന്ന നിലയിൽ മാത്രം കാണുകയും ചെയ്തു. എന്നാൽ പടിപടിയായി അവൾ യേശുവിനെ കൂടുതൽ അറിയുകയും അവളുടെ രക്ഷകനായി അംഗീകരിക്കുകയും ചെയ്യുന്നു. യേശുവിനെ ആദ്യം നീ എന്നു വിളിച്ച (9) അവൾ, പിന്നീട് പ്രഭോ എന്നു വിളിക്കുകയും പിതാവായ യാക്കോബിനേക്കാൾ വലിയവനാണെന്നു (11) സമ്മതിക്കുകയും ചെയ്യുന്നു.തുടർന്ന് അവൾ യേശുവിനെ പ്രവാചകനായി (19) കാണുന്നു. അവസാനം അവൾ യേശുവിനെ മിശിഹാ ആയി അനുഭവിച്ച് അറിയുന്നു (25). ഈ അനുഭവത്തിൽനിന്നാണ് അവൾ ആരാധനയിലേക്കു കടന്നുവരുന്നത്. യേശുവാകട്ടെ അവളുടെ പാപജീവിതത്തിലേക്കു കടന്നുചെല്ലുകയും അവളെ മാനസാന്തരപ്പെടുത്തുകയും ചെയ്യുന്നു. ഇതാണ് യഥാർത്ഥ ആരാധനാനുഭവം.

ക്രിസ്താനുഭവത്തിൽനിന്നു മാത്രമേ ആരാധനാനുഭവത്തിലേക്കു വരാൻ സാധിക്കൂ. യേശുവിനെ രക്ഷകനും കർത്താവുമായി അനുഭവിച്ചറിയുന്നവർക്കാണ് ആത്മാവിലും സത്യത്തിലും ആരാധിക്കാൻ കഴിയുക. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ക്രിസ്തുവിനെ അനുഭവിച്ചറിയുമ്പോൾ ഉാകുന്ന പ്രതികരണമാണ് ആരാധന.

## ആരാധനയിൽനിന്ന്<br>പ്രേഷിത ദൗത്യത്തിലേക്ക്

ക്രിസ്താനുഭവവും യഥാർത്ഥ ആരാധനയും നമ്മെ മറ്റൊരു തലത്തിലേക്കു നയിക്കേതാണ്. അതാണ് സമരിയാക്കാരി സ്ത്രീക്കു സംഭവിച്ചത്.

> ഞാൻ ചെയ്ത കാര്യങ്ങളെല്ലാം എന്നോടു പറഞ്ഞ ഒരു മനുഷ്യനെ നിങ്ങൾ വന്നു കാണുവിൻ. ഇവൻ തന്നെയായിരിക്കുമോ ക്രിസ്തു? അവർ പട്ടണത്തിൽനിന്നു പുറപ്പെട്ട്

അവന്റെ അടുത്തുവന്നു (യോഹ 4:28-29).

സമരിയാക്കാരി സ്ത്രീ അവളുടെ അനുഭവങ്ങൾ മറ്റുള്ളവരുമായി പങ്കുവച്ചു. അവൾ ക്രിസ്തുവിനു സാക്ഷ്യം വഹിച്ചു. *ആ സ്ത്രീയുടെ സാക്ഷ്യംമൂലം പട്ടണത്തിലെ സമരിയാക്കാരിൽ അനേകർ അവനിൽ വിശ്വസിച്ചു* (യോഹ 4:39).നമ്മുടെ ആരാധന ദൈവാലയത്തിൽ ഒതുങ്ങിനിൽക്കാനുള്ളതല്ല. അത് അനുദിന ജീവിതത്തിലേക്കു കടന്നുവരണം. മലങ്കര കുർബാനയിൽ അവസാനഭാഗത്ത് *സമാധാനത്താലെ പോകുവിൻ* എന്നു പറയുന്നത് ഈ അർത്ഥത്തിലാണ്. *ഞങ്ങൾ നിങ്ങളെ ഭരമേല്പിക്കുന്നതനുസരിച്ച് സമാധാനത്താലെ പോകുവിൻ* എന്നാണ് വൈദികൻ പറയുന്നത്. ക്രിസ്തുവിനു സാക്ഷ്യം വഹിക്കാനുള്ള ദൗത്യവുമായിട്ടാണ് നമ്മെ ദൈവാലയത്തിൽനിന്നു പറഞ്ഞയക്കുന്നത്.മഹത്വമുള്ളവനായ ഏശയ്യാ ദീർഘദർശി ക ദർശനത്തിലും (അദ്ധ്യായം 6) ഇതു വ്യക്തമാണ്. അവിടെ മലങ്കര കുർബാനയിലെ പ്രതീകങ്ങളാണ് നാം കാണുക. (ഉന്നതമായ സിംഹാസനം, കൊടിൽ കൊടുത്ത തീക്കനൽ). തുടർന്ന് ദീർഘദർശി പറയുന്നു: *അതിനുശേഷം കർത്താവ് അരുളിച്ചെയ്യുന്നതു ഞാൻ കേട്ടു, ആരെയാണു ഞാൻ അയയ്ക്കുക? ആരാണു നമുക്കുവേ പോവുക? അപ്പോൾ ഞാൻ പറഞ്ഞു, ഇതാ ഞാൻ എന്നെ അയച്ചാലും* (ഏശ 6:8) ക്രിസ്താനുഭവത്തിൽനിന്നാണ് ക്രിസ്തീയ ആരാധന ആരംഭിക്കുന്നത്. അത് ആത്മാവിലും സത്യത്തിലമുള്ള ആരാധന ആയിരിക്കും. അത് നമ്മെ പ്രേഷിത ദൗത്യത്തിലേക്കു നയിക്കുകയും ചെയ്യും. തീർത്ഥാടക സഭ സ്വഭാവത്താലെ തന്നെ പ്രേഷിതയാണ് (Ad Gentes 2) എന്നു രാം വത്തിക്കാൻ കൗൺസിൽ പറയുന്നത് ഈ അർത്ഥത്തിലാണ്.

## രക്ഷാകരചരിത്രത്തിൽ ദൈവാരാധനയുടെ സ്ഥാനം

ക്രിസ്തുവിന്റെ രക്ഷാകരപ്രവർത്തിയുടെ പരിണതഫലമാണ് ആരാധനക്രമം. ആരാധനക്രമത്തെക്കുറിച്ചുള്ള പ്രമാണരേഖയിൽ രാം വത്തിക്കാൻ കൗൺസിൽ ഇപ്രകാരം പറയുന്നു. മിശിഹായിൽ *നമ്മുടെ അനുരഞ്ജനത്തിന്റെ സമ്പൂർണമായ പരിഹാരം പൂർത്തിയാകുകയും ദൈവാരാധനയുടെ സമ്പൂർണത നമുക്കു നല്കപ്പെടുകയും ചെയ്തു* (നമ്പർ 5).മനുഷ്യവംശത്തെ രക്ഷിക്കുവാൻ ദൈവത്തിന് ഏതു മാർഗവും സ്വീകരിക്കാമായിരുന്നു. ദൈവത്തിനു വേണമെങ്കിൽ ഒരുവാക്കുകൊ് ലോകത്തെ പാപത്തിൽനിന്നു വീടെുക്കാമായിരുന്നു. പക്ഷേ, ദൈവം അങ്ങിനെ ചെയ്യാതെ തന്റെ പുത്രന്റെ മനുഷ്യാവതാരംവഴിയാണ് രക്ഷ സാധിച്ചത്. *വചനം മാംസമായി നമ്മുടെ ഇടയിൽ വസിച്ചു* (യോഹ 1:14). പീഡാസഹനവും, കുരിശുമരണവും ഉത്ഥാനവും വഴി നമ്മെ രക്ഷിച്ചു. അതായിരുന്നു ദൈവത്തിന്റെ രക്ഷാകരവ്യാപാരം (Economy of Salvation). ഈ രക്ഷാകരവ്യാപാരം രാമത്തെ വരവുവരെ തുടർന്നുകൊുപോകാനാണ് ക്രിസ്തുനാഥൻ സഭ സ്ഥാപിച്ചത്. സഭ ക്രിസ്തുവിന്റെ തുടർച്ചയാണ്. ക്രിസ്തു സഭയിൽ വസിക്കുന്നു.

വിണ്ണുലകിന്നരചൻ താൻ
തൻ സഭയെ പണിതതിനെ
ആക്കിത്തന്നാസ്ഥാനം
പുക്കതിനുള്ളേ വാണു.
കർത്താതന്നൊടു സംസാ-
രിക്കേ ന്ന വ രെല്ലാം
സഭയുൾ പൂകട്ടെയിതാ
താനതിൽ മേവീടുന്നു
ഹാലേലുയ്യാ-ഉ-ഹാലേലുയ്യാ
സഭയെ വളർത്തുന്നവനേ
കൃപചെയ്തീടടിയാരിൽ.

മലങ്കരസഭയുടെ ആരാധയിലെ ഈ ഗീതത്തിൽ ഏറ്റുപറയുന്ന ഈ സത്യം തിരുസഭയെക്കുറിച്ചുള്ള പ്രമാണരേഖയിൽ രാം വത്തിക്കാൻ കൗൺസിൽ ഊന്നിപ്പറയുന്നു.

> വിശുദ്ധലിഖിതങ്ങളെയും പാരമ്പര്യത്തെയും ആസ്പദമാക്കിക്കൊ്, രക്ഷയ്ക്ക് ഈ തീർത്ഥാടകസഭ അവശ്യാവശ്യകമാണെന്ന് സഭ പഠിപ്പിക്കുകയാണ്. എന്തെന്നാൽ, മദ്ധ്യസ്ഥനും രക്ഷയുടെ മാർഗവും മിശിഹാ ഒരുവൻ മാത്രമാണ്. അവൻ സഭയാകുന്ന തന്റെ ശരീരത്തിൽനമുക്കു സന്നിഹിതനാകുന്നു. (നമ്പർ 14)

ക്രിസ്തു തന്റെ രക്ഷാകരപദ്ധതി തുടരുന്നത് സഭയിലെ ആരാധനക്രമത്തിലൂടെയാണ്. വിശുദ്ധ കൂദാശകളിലൂടെയും മറ്റും തന്റെ പെസഹാരഹസ്യങ്ങളുടെ ഫലങ്ങൾ നമുക്ക് അനുസ്യൂതം നൽകിക്കൊിരിക്കുന്നു. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ നമ്മെ രക്ഷയിലേകേകു നയിക്കുന്ന പറുദീസയെപ്പോലെയാണെന്ന് മലങ്കരസബയിലെ ആരാധനാഗീതം ഇപ്രകാരം വർണ്ണിക്കുന്നു.

മിശിഹാ തൻ മണവാട്ടി
ആയീടും ശുദ്ധസഭ
ഭാഗ്യങ്ങൾ പൂർണ്ണമതാം
പറുദീസാ സദൃശ്യമഹോ
മാമോദീസായുമതിൽ
സഹദേന്മാരസ്ഥികളും
പൂജാപീഠവുമു്
ഏന്തി ജീവൗഷധിയെ
ഹാലേലൂയ്യാ-ഉ-ഹാലേലൂയ്യാ
ഭാഗം ചെയ്തേകീടും
കഹനേന്മാർകളുമു്.

ബെനഡിക്ട് XVI -ാമൻ മാർപാപ്പ കർദ്ദിനാൾ (ജോസഫ് റാറ്റ്സിംഗർ) ആയിരുന്നപ്പോൾ 'ലിറ്റർജിയുടെ ചൈതന്യം' (Der Geist der Liturgie) എന്ന ഒരു പുസ്തകം എഴുതിയിട്ടു്. അതിൽ അദ്ദേഹം ഇപ്രകാരം പറയുന്നു.

> മനുഷ്യനു തനിച്ച് ആരാധന ഉാക്കിയെടുക്കാൻ കഴിയുകയില്ല. ദൈവം തന്നെത്തന്നെ വെളിപ്പെടുത്തുന്നില്ലെങ്കിൽ മനുഷ്യൻ ശൂന്യതയെ മുറുകെപിടിക്കുന്നതുപോലെയാകും. മോശ ഫറവോയോടു പറഞ്ഞു. *എങ്ങനെയാണ് ഞങ്ങൾ ദൈവത്തെ ആരാധിക്കേതെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ* (പുറ 10:26). എല്ലാ ആരാധനക്രമങ്ങളുടെയും അടിസ്ഥാനപരമായ ഒരു നിയമം ഈ വാക്കുകൾ പ്രതിഫലിപ്പിക്കുന്നു. ദൈവം തന്നെത്തന്നെ വെളിപ്പെടുത്തുന്നില്ലെങ്കിൽ മനുഷ്യനു തീർച്ചയായും തന്റെ ഉള്ളിലുള്ള ദൈവാവബോധത്തിൽനിന്നും *അജ്ഞാതദൈവത്തിന്* (അ.പ്ര 17:23) ബലിപീഠം പണിയുവാൻ കഴിയും.

അപ്രകാരം സ്വന്ത ഇഷ്ടമനുസരിച്ച് ദൈവത്തിങ്കലേക്കു കൈനീട്ടിപ്പിടിക്കുവാനും ദൈവത്തിലേക്കുള്ള വഴി തിരിച്ചറിയാനുള്ള ശ്രമം നടത്തുന്നതിനും മനുഷ്യനു സാധിക്കും. എന്നാൽ, ദൈവത്തെ യഥാർത്ഥത്തിൽ ആരാധിക്കണമെങ്കിൽ, അതിനു ദൈവത്തിന്റെ വെളിപ്പെടുത്തലും വഴിനടത്തലും ആവശ്യമാണ്. ആരാധന ഏതുവിധത്തിലായാലും, ചില സുസ്ഥാപിത ആചാരങ്ങൾ ഉൾക്കൊള്ളുന്നു. ഇത് നമ്മുടെ ഭാവനയിൽനിന്നോ സർഗ്ഗാത്മകതയിൽനിന്നോ ഉരുത്തിരിയുന്നതല്ല. നേരേമറിച്ച്, തന്നെത്തന്നെ വെളിപ്പെടുത്തുകയും നമ്മുടെ അസ്തിത്വത്തിന് ഒരു പുതിയ മാർഗ്ഗദർശനം നൽകുകയും ചെയ്യുന്ന ദൈവം നിശ്ചയിക്കുന്നതാണ്. സ്വർണ്ണംകൊുള്ള കാളക്കുട്ടിയെക്കുറിച്ചുള്ള വിവരണത്തിൽനിന്ന് (പുറ 32) ഇത് വ്യക്തമാണ്. "കർത്താവ് മോശയോട് അരുളിച്ചെയ്തു:ഉടനെ താഴേക്കു ചെല്ലുക. നീ ഈജിപ്തിൽനിന്നു കൂട്ടിക്കൊുവന്ന നിന്റെ ജനം തങ്ങളെത്തന്നെ ദുഷിപ്പിച്ചിരിക്കുന്നു. ഞാൻ നിർദ്ദേശിച്ച മാർഗ്ഗത്തിൽനിന്ന് അവർ പെട്ടെന്ന് വ്യതിചലിച്ചിരിക്കുന്നു. അവർ ഒരു കാളക്കുട്ടിയെ വാർത്തെടുത്ത് അതിനെ ആരാധിക്കുകയും അതിനു ബലിയർപ്പിക്കുകയും ചെയ്തിരിക്കുന്നു" (പുറ 32:7,8).

കാളക്കുട്ടിയുടെ ആരാധന അഹറോനും ജനങ്ങളുംകൂടി സ്വയം സൃഷ്ടിച്ചെടുത്ത ആരാധനയാണ്. മോശ വളരെക്കാലം അകന്നുനില്ക്കുകയും ദൈവം അദൃശ്യനായിരിക്കുകയും ചെയ്തപ്പോൾ അവിടുത്തെ വീും തിരിച്ചുപിടിക്കാൻ ശ്രമിക്കുന്നു. കർദ്ദിനാൾ റാറ്റ്സിംഗർ ഇപ്രകാരം വിശദീകരിക്കുന്നു.

> ദൈവത്തെ തങ്ങളുടെ ലോകത്തിലേക്ക്, തങ്ങൾക്ക് മനസ്സിലാക്കാനും കാണാനും സാധിക്കുന്നിടത്തേക്കു കൊുവരാൻ അവർ ആഗ്രഹിച്ചു. ആരാധന ഇനിമേൽ ദൈവ സന്നിധിയിലേക്ക് ഉയരുന്നതല്ല, മറിച്ച് ദൈവത്തെ തന്റേതായ ലോകത്തിലേക്ക് ഇറക്കിക്കൊുവരുന്നതാണ്. അവർക്ക് ആവശ്യമായി വരുമ്പോൾ അവൻ അവിടെ ഉായിരിക്കണം. അവർക്ക് ആവശ്യമായ വിധത്തിലുള്ള ദൈവമായിരിരക്കണം. ഇവിടെ മനുഷ്യൻ ദൈവതേതെ ഉപയോഗിക്കുന്നു. ബാഹ്യമായി തിരിച്ചറിയാൻ സാധിച്ചില്ലെങ്കിൽപോലും മനുഷ്യൻ വാസ്തവത്തിൽ അവനെത്തന്നെ ദൈവത്തിനുമുകളിൽ പ്രതിഷ്ഠിക്കുകയാണ്.

പുറപ്പാടു പുസ്തകത്തിൽ ഇസ്രായേൽജനത്തെ ഈജിപ്തിൽനിന്ന് വിടുവിക്കുന്ന വിമോചനചരിത്രമാണ് നമ്മൾ കാണുന്നത്. എന്നാൽ ആ വിമോചനത്തിന്റെ ആത്യന്തിക ലക്ഷ്യം ദൈവാരാധനയാണെന്നത് വ്യക്തമാണ്. ഫറവോയോടുള്ള ദൈവത്തിന്റെ ആദ്യ കല്പന ഇപ്രകാരമായിരുന്നു. ''മരുഭൂമിയിൽ എന്നെ ആരാധിക്കാൻ എന്റെ ജനത്തെ അയയ്ക്കുക'' (പുറ 7:16). ഇതിനു സമാനമായ വാക്കുകൾതന്നെ പിന്നീട് നാലുതവണ ഫറവോയുടെമുമ്പിൽ മോശയും അഹറോനും ആവർത്തിക്കുന്നു (പുറ 8:1; 9:1; 9:13; 10:3).ഫറവോയുമായുള്ള സന്ധസംഭാഷണങ്ങളുടെ പുരോഗതിയിൽ ഈ ലക്ഷ്യം കൂടുതൽ വ്യക്തമാകുന്നു്. ''നിങ്ങൾ പോയി രാജ്യത്തിനുള്ളിൽ എവിടെയെങ്കിലും നിങ്ങളുടെ ദൈവത്തിനു ബലിയർപ്പിച്ചുകൊള്ളുവിൻ'' (പുറ 8:25). പക്ഷേ, ദൈവകല്പനയോട് വിധേയപ്പെട്ട്, ആരാധിക്കുവാനായി പുറത്തുപോകണമെന്ന് മോശ ശഠിക്കുന്നു. ''കർത്താവിന്റെ കല്പനയനുസരിച്ച് ഞങ്ങൾ മൂന്നു ദിവസത്തെ യാത്രചെയ്ത് മരുഭൂമിയിൽവച്ചു ഞങ്ങളുടെ ദൈവമായ കർത്താവിനു ബലിയർപ്പിക്കട്ടെ'' (പുറ 8:27). ബലിയർപ്പിക്കാനായി പുരുഷന്മാർ മാത്രം പുറത്തുപോകാൻ അനുവദിച്ച ഫറവോയ്ക്ക് പിന്നീട് സ്ത്രീകളും കുട്ടികളും പോകാൻ സമ്മതിക്കേിവന്നു. നിങ്ങളുടെ കന്നുകാലികളും ആടുമാടുകളുംമാത്രം ഇവിടെ നില്ക്കട്ടെ എന്നു ഫറവോ പറഞ്ഞപ്പോൾ മോശ അതിനെ എതിർത്തു. ''ഞങ്ങളുടെ കന്നുകാലികളുംകൂടെ പോരണം കാരണം, കർത്താവിന് എന്താണ് സമർപ്പിക്കേതെന്ന്, അവിടെ ചെന്നെത്തുംവരെ ഞങ്ങൾക്ക് അറിഞ്ഞുകൂടാ'' (പുറ 10:26). ദൈവത്തെ എങ്ങനെ ആരാധിക്കണമെന്നത് എന്തെങ്കിലും പ്രായോഗകതയുടെ തലത്തിൽ വരുന്ന കാര്യമല്ല. ദൈവത്തിൽ ആശ്രയിച്ച് വെളിപാടിന്റെ മാനദണ്ഡമനുസരിച്ചേ അതിനെ ക്രമപ്പെടുത്താനാവു.

രക്ഷാകര ചരിത്രത്തിന് രു തലങ്ങളു്; ദൈവം നമ്മെ രക്ഷിക്കാനായി ഇറങ്ങിവരുന്നതും മനുഷ്യൻ ദൈവത്തിലേക്ക് ഉയർത്തപ്പെടുന്നതും. യാക്കോബ് സ്വപ്നത്തിൽ ക ഗോവണിപോലെ (ഉൽപ 28:10-20). രും ഒരു കാര്യത്തിന്റെതന്നെ രുവശങ്ങളാണ്. ക്രിസ്തുവിൽ ഇവ രും ഒന്നായി കാണാം. ദൈവവും മനുഷ്യനുമായ ക്രിസ്തുവിന്റെ പ്രവൃത്തികൾ രക്ഷിതാവായ ദൈവത്തിന്റെ സ്നേഹത്തെ കാണിക്കുന്നു. അതേ സമയം ആ പ്രവൃത്തിൽ മനുഷ്യനെന്ന നിലയിൽ ദൈവത്തിന്റെ സ്നേഹത്തിനു കൊടുക്കുന്ന പൂർണ്ണമായ പ്രത്യുത്തരവും കൂടിയാണ്. അതുകൊ് ക്രിസ്തു ഒരേ സമയം രക്ഷകനും ദൈവത്തിന്റെ സത്യാരാധകനുമാണ്. അതുകൊ് മിശിഹായിൽ നമ്മുടെ അനുരഞ്ജനത്തിന്റെ സമ്പൂർണ്ണമായ പരിഹാരം പൂർത്തിയാകുകയും ദൈവാരാധനയുടെ സമ്പൂർണ്ണത നമുക്കു നല്കപ്പെടുകയും ചെയ്തു (രാം വത്തിക്കാൻ കൗൺസിൽ, ആരാധനക്രമം നമ്പർ 5). ക്രിസ്തുവിന്റെ പെസഹാ രഹസ്യം മനുഷ്യരുടെ രക്ഷ ആയിരിക്കുന്നതുപോലെ ദൈവത്തിനർപ്പിക്കുന്ന ആരാധനയുമാണ്. പിതാവ് പുത്രൻവഴി പരിശുദ്ധാത്മാവിൽ നമ്മെ രക്ഷിച്ചു. സഭയിൽ നിരന്തരം വസിക്കുന്ന പരിശുദ്ധാത്മാവിൽനി

ന്നാണ് ആരാധന ആരംഭിക്കുന്നത്. ആത്മാവിൽ ആരാധിക്കണമെന്ന് സമരിയാക്കാരി സ്ത്രീയോട് ക്രിസ്തു പറഞ്ഞതിന്റെയും പൊരുൾ അതുതന്നെ. ആരാധന പുത്രൻവഴി തിരിച്ച് പിതാവിൽ എത്തിച്ചേരുന്നു. മലങ്കര കുർബാനയിൽ 'ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും മഹോന്നതങ്ങളിൽ ആയിരിക്കണം' എന്ന് കാർമ്മികൻ ആഹ്വാനം ചെയ്യുന്നത് അതുകൊാണ്.അവിടെ നിരന്തരമായി ത്രീയേകദൈവത്തെ സ്തുതിക്കുമ്പോഴാണ് രക്ഷാകരചരിത്രം പൂർത്തിയാകുന്നത്.ഇതാണ് ദൈവത്തിന്റെ അത്ഭുതകരമായ രക്ഷാകര പദ്ധതി. താഴോട്ടുള്ള ഇറങ്ങിവരവ് ദൈവത്തിന്റെ ഇഷ്ടംപോലെ ആയിരിക്കുന്നതുപോലെ മുകളിലേക്കുള്ള കയറ്റവും ദൈവേഷ്ടംപോലെ ആയിരിക്കണം. നമ്മുടെ ഭാവനയ്ക്കും സങ്കല്പത്തിനും അനുസരിച്ചല്ല ആരാധന നടത്തേത്. മറിച്ച്, ദൈവത്തിന്റെ പദ്ധതിയനുസരിച്ച് വേണം. 'ഞാൻ അവരുടെയിടയിൽ വസിക്കാൻ അവർ എനിക്ക് ഒരു വിശുദ്ധകൂടാരം സജ്ജമാക്കണം. ഞാൻ കാണിച്ചുതരുന്ന മാതൃകയനുസരിച്ചായിരിക്കണം കൂടാരവും അതിലെ ഉപകരണങ്ങളും നിർമ്മിക്കുന്നത്' (പുറ 25:8,9). കർദ്ദിനാൾ റാറ്റ്സിംഗർ പറയുന്നത് ശ്രദ്ധിക്കുക.

> സ്വർണ്ണക്കാളക്കുട്ടിക്കു ചുറ്റുമുള്ള നൃത്തം സ്വാർത്ഥപരമായ ആരാധനയുടെ പ്രതീകമായി മാറുന്നു. ഇത് ഒരുതരം വിരസമായ ആത്മസംതൃപ്തി മാത്രമാണ്. ഏതുതരത്തിലുമുള്ള സ്വയംപ്രേരിതവും സ്വാർത്ഥപരവുമായ ആരാധനയ്ക്കെതിരെയുള്ള മുന്നറിയിപ്പാണ് സ്വർണ്ണക്കാളക്കുട്ടിയുടെ വിവരണം. ആത്യന്തികമായി ഇതു ദൈവവുമായി ബന്ധപ്പെട്ടതല്ല. മറിച്ച്, തന്റേതായ കഴിവുകളിൽനിന്നും മനുഷ്യൻ പടച്ചെടുത്ത് മനോഹരമായ ഒരു ചെറുലോകം തനിക്കുതന്നെ നല്കുകയാണ്. അപ്പോൾ, ആരാധന പൊരുളില്ലാത്തതും വിഡ്ഢിത്തവുമായി മാറുന്നു. ജീവിക്കുന്ന ദൈവത്തിൽനിന്നുള്ള, വിശുദ്ധിയുടെ വേഷത്തിൽ നടക്കുന്ന, മതഭ്രംശമായി ഇതു കുറെക്കൂടി അധപ്പതിക്കുന്നു. ഒടുവിൽ അവശേഷിക്കുന്നതു നിരാശയോ ശൂന്യതാബോധമോ ആണ്. ജീവിക്കുന്ന ദൈവത്തെ മനുഷ്യൻ അഭിമുഖീകരിക്കുമ്പോഴുാകുന്ന വിമോചനാനുഭവം അവിടെയില്ല.

ദൈവം ആഗ്രഹിക്കുന്ന ബലിയർപ്പണത്തിന്റെ സ്വഭാവം ഇസ്രായേൽ കത്തെുന്നത് സീനായ് മരുഭൂമിയിൽ വന്ന ദിവസമാണ് (പുറ 19:1). മൂന്നാംദിവസം ദൈവം മലമുകളിലേക്ക് ഇറങ്ങിവന്നു ജനങ്ങളോടു സംസാരിക്കുന്നു. പത്തു കല്പനകളിലൂടെ തന്റെ ഹിതം അവരെ അറിയിക്കുന്നു (പുറ 20:1-17). മോശയുടെ മദ്ധ്യസ്ഥതയിലൂടെ (പുറ 24) സൂക്ഷ്മമായി നിയന്ത്രിതമായ ആരാധനയുടെ രൂപത്തിൽ ഒരു ഉടമ്പടി ഉാക്കപ്പെട്ടു. ദൈവം ആഗ്രഹിക്കുന്ന വിധത്തിൽ അവിടത്തെ ആരാധിക്കേതെങ്ങനെയെന്ന് ഇസ്രായേൽ പഠിച്ചു. ആത്യന്തികമായി, മനുഷ്യജീവിതംതന്നെയാണ്, നീതിപൂർവ്വകമായി ജീവിക്കുന്ന മനുഷ്യൻതന്നെയാണ് യഥാർത്ഥ ദൈവാരാധന. അതുതന്നെയാണ് ക്രിസ്തീയ ആത്മീകതയും. പക്ഷേ, ജീവിതം യഥാർത്ഥജീവിതമായിത്തീരുന്നത് ദൈവത്തെ നോക്കിക്കൊ് അതിന്റെ രൂപം സ്വീകരിക്കുമ്പോഴാണ്. ഈ ദർശനം പകർന്നുനല്കാനും ദൈവത്തിനു മഹത്ത്വം നല്കത്തക്കവിധം ജീവൻ നല്കാനുംവേിയാണ് ആരാധന നിലകൊള്ളുന്നത്. അതുകൊാണ് വി. ഇരണേവൂസ് പറയുന്നത്: ജീവിക്കുന്ന മനുഷ്യനാണ് ദൈവത്തിന്റെ മഹത്ത്വം. എന്നാൽ മനുഷ്യന്റെ ജീവൻ ദൈവദർശനമാണ്. അതുകൊ്, ആരാധനയെ കേവലം ഒരു മാനുഷികപ്രവർത്തിയെന്ന നിലയിൽ കാണുന്ന കാഴ്ചപ്പാടിൽ പാടേ മാറ്റം വരേയിരിക്കുന്നു.

യഥാർത്ഥത്തിൽ ആരാധനയുടെ ലക്ഷ്യം ദൈവമഹത്ത്വീകരണവും മനുഷ്യവിശുദ്ധീകരണവുമാണ് (രാം വത്തിക്കാൻ കൗൺസിൽ, ആരാധനക്രമം നമ്പർ 7). അതിന് ആരാധനയിൽ നാല് പ്രധാന ഘടകങ്ങൾ ഉായിരിക്കണം.

1. സ്തുതിയും സ്തോത്രവും

ദൈവത്തെ സ്തുതിക്കുകയാണ് ക്രൈസ്തവാരാധനയുടെ പ്രധാന ഘടകം. ഇടവിടാതെ പ്രാർത്ഥിക്കുന്നതും എല്ലാറ്റിനു സ്തോത്രം ചെയ്യുന്നതുമാകുന്നു ദൈവേഷ്ടം (1

തെസ്സ 5:18). ദൈവം ചെയ്യുന്ന ഉപകാരങ്ങൾക്ക് അവനെ പുകഴ്ത്തുക, സ്തോത്രം ചെയ്യുക എന്ന അർത്ഥത്തിൽ സങ്കീർത്തനങ്ങളിൽ അനവധി പ്രയോഗങ്ങളു് (സങ്കീ 18:49;30:4; 92:1;118:1;136:1). പുതിയനിയമത്തിലും ദൈവത്തെ സ്തോത്രം ചെയ്യുന്നതിന് അനുശാസിച്ചിട്ടു് (എഫേ 5:20;ഫിലി 4:6;കൊളോ 2:7;1 തിമോ 2:1). സ്തോത്രാർപ്പണവും കൃതജ്ഞതാപ്രകാശനവും യേശുവിന്റെ പ്രാർത്ഥനയുടെ അവിഭാജ്യ ഘടകങ്ങളാണ് (ലൂ 10:21;മത്താ 11:25;യോഹ 11:42). ദൈവത്തോടുള്ള നന്ദി സഹോദരങ്ങളോടുള്ള പെരുമാറ്റത്തിലാണ് പ്രകടമാകുന്നത്. ക്രിസ്തീയ ഔദാര്യം ദൈവത്തിനു കൃതജ്ഞതാസ്തോത്രമായി പരിണമിക്കുമെന്ന് വി.പൗലോസ് എഴുതിയിരിക്കുന്നു (2 കോരി 9:11,12).

2. അനുതാപം

ദൈവം മനുഷ്യനിൽനിന്നാഗ്രഹിക്കുന്നത് അവന്റെ നീതിയോ യാഗമോ അല്ല; പ്രത്യുത നുറുങ്ങിയ ഹൃദയമാണ് (സങ്കീ 51:17). ഭൂതകാലത്തെപ്പറ്റിയുള്ള സങ്കടത്തോടും ഭാവിയെപ്പറ്റിയുള്ള പ്രത്യാശയോടുംകൂടി ദൈവത്തിങ്കലേക്കു തിരിയുന്നതാണ് (ഏശ 30:15) അനുതാപം. ദൈവം നിശ്ചയിച്ചപാതയിൽനിന്ന് വ്യതിചലിച്ചതിനെപ്പറ്റിയുള്ള പശ്ചാത്താപവും തിരിച്ചുവരവും അനുതാപത്തിൽ ഉൾക്കൊള്ളുന്നു. യേശുക്രിസ്തു ഉദ്ഘാടനംചെയ്ത ദൈവരാജ്യത്തിലേക്കുള്ള പ്രാഥമിക കാൽവയ്പുകൾ അനുതാപത്തിലൂടെയാണ് (മത്താ 3:1; 4:7;മർക്കോ 1:15). ഒരു പാപിയുടെ മാനസാന്തരത്തിൽ സ്വർഗത്തിൽ വലിയ സന്തോഷമു് (ലൂ 15). ഫരീസയനേക്കാൾ നീതീകരിക്കപ്പെടുവാൻ കാരണമാക്കിയ ചുങ്കക്കാരന്റെ പ്രാർത്ഥന ദൈവത്തിന് ഏറ്റവും പ്രിയങ്കരമാണ്. *ദൈവമേ പപിയായ എന്നിൽ കനിയേണമേ* (ലൂ 18:13). അതുകൊ് ആരാധനയുടെ അവിഭാജ്യ ഘടകമാണ് അനുതാപം.

3. മദ്ധ്യസ്ഥ പ്രാർത്ഥന

പഴയനിയമത്തിലെ പ്രാർത്ഥനകളിൽ അധികപങ്കും മദ്ധ്യസ്ഥപ്രാർത്ഥനകളത്രേ. അബ്രഹാം ലോത്തിനുവേയും (ഉൽപ 18:23–35) മോശ ഇസ്രായേൽ ജനത്തിനുവേയും (സംഖ്യ 11:2;21:17;നിയമാ 9:25,26) സാമുവൽ ശൗലിനുവേയും ജനത്തിനുവേയും (1 സാമു 7:5;12:19–23) പ്രാർത്ഥിക്കുന്നു. മോശയെ ന്യായപ്രമാണത്തിന്റെ മദ്ധ്യസ്ഥനായും (ഗലാ 3:19) യെശുക്രിസ്തുവിനെ ദൈവത്തിനും മനുഷ്യർക്കുമിടയ്ക്കുള്ള ഏകമദ്ധ്യസ്ഥനായും (1 തീമോ 2:5) പുതിയനിയമത്തിൽ ചൂിക്കാണിക്കുന്നു. മഹാപുരോഹിതപ്രാർത്ഥന എന്ന പേരിൽ പ്രസിദ്ധമായ മദ്ധ്യസ്ഥപ്രാർത്ഥനയാണ് വി.യോഹന്നാന്റെ സുവിശേഷത്തിലെ അദ്ധ്യായം 17. മനുഷ്യന്റെ പാപത്തിനു പ്രായശ്ചിത്തമായി മരിച്ച് ഉയിർത്തെഴുനേറ്റ് പിതാവിന്റെ വലത്തുഭാഗത്തിരുന്ന് ഇപ്പോഴും നമുക്കുവേി മാദ്ധ്യസ്ഥം വഹിക്കുന്നവനായിട്ടാണ് പുതിയനിയമത്തിൽ ക്രിസ്തുവിനെ ചിത്രീകരിക്കുന്നത് (റോമ 8:34;ഹെബ്രാ 7:24,25).

4. സമർപ്പണം

ക്രിസ്തുവിൽ വെളിപ്പെട്ടദൈവത്തിന്റെ കരുണയെ അനുസ്മരിച്ച് ജീവിതത്തെത്തന്നെ യാഗമായി അർപ്പിക്കുന്നതാകുന്നു യഥാർത്ഥ ആരാധന. കന്യകമറിയത്തെപ്പോലെയുള്ള സമ്പൂർണ്ണ സമർപ്പണം ആരാധനയിൽ ആവശ്യമാണ്.